

المملكة العربية السعودية
وزارة الشؤون الإسلامية والدعوة والإرشاد
وكالة المطبوعات والبحث العلمي

# നബി(സ)യുടെ നമസ്കാര രൂപം

## ശൈഖ്:
## അബ്ദുൽ അസീസ് ബ്നുബാസ്(റ)

മലയാളം

بسم الله الرحمن الرحيم

പരമ കാരുണ്യകനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

സർവസ്തുതിയും അല്ലാഹുവിന്ന്. അവൻ ഏകനാണ്. അവന്റെ ദാസനും ദൂതനുമായ മുഹമ്മദ് നബിയിലും അദ്ദേഹത്തിന്റെ കുടുംബത്തിലും അനുചരരിലും എല്ലാവിധ അനുഗ്രഹങ്ങളും സമാധാനവും ഉണ്ടാകട്ടെ.

നബി(സ്വ)യുടെ നമസ്കാര രീതി വിവരിക്കുന്ന ഒരു ഹ്രസ്വവിശദീകരണമാണിത്. ഇത് വായിക്കുന്ന ഏതൊരാൾക്കും നമസ്കാരത്തിൽ നബി(സ്വ)യെ മാതൃകയാക്കാൻ പരമാവധി യത്നിക്കാനാകുമെന്നതിനാലാണ്, മുസ്ലിമായ എല്ലാ സ്ത്രീ-പുരുഷന്മാർക്കും ഇത് സമ്മാനിക്കണമെന്ന് ഞാനുദ്ദേശിച്ചത്. പ്രവാചകൻ(സ്വ)തന്നെ പറയുന്നത് നോക്കൂ:-

صَلُّوا كَمَا رَأَيْتُمُونِي أُصَلِّي ( رَوَاهُ الْبُخَارِي)

(ഞാൻ നമസ്കരിക്കുന്നതായി നിങ്ങൾ ദർശിച്ചപോലെ തന്നെ നിങ്ങളും നമസ്കരിക്കുവീൻ) - ബുഖാരി.

അതാണ് വായനക്കാരന്റെ മുമ്പിൽ ഇവിടെ വിശദീകരിക്കുന്നത്: .

1 – പൂർണ്ണമായ വുദ്വു(അംഗശുദ്ധീക രണം)ചെയ്യുക. അല്ലാഹു കൽപിച്ച പോലെ യാണ് വുദ്വു ചെയ്യേണ്ടത്. അല്ലാഹു പരയുന്നു:

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا قُمْتُمْ إِلَى ٱلصَّلَوٰةِ فَٱغْسِلُواْ وُجُوهَكُمْ وَأَيْدِيَكُمْ إِلَى ٱلْمَرَافِقِ وَٱمْسَحُواْ بِرُءُوسِكُمْ وَأَرْجُلَكُمْ إِلَى ٱلْكَعْبَيْنِ ﴾

[المائدة:٦]

''സത്യവിശ്വാസികളേ, നിങ്ങൾ നമസ്കാരത്തി ന്നൊരുങ്ങിയാൽ, നിങ്ങളുടെ മുഖങ്ങളും, മുട്ടു വരെ രണ്ടു കൈകളും കഴുകുകയും, നിങ്ങ ളുടെ തല തടവുകയും നെരിയാണിവരെ രണ്ടു കാലുകളും കഴുകുകയും ചെയ്യുക''(മാഇദ=6)

നബി(സ) പറയുന്നു:.

لَا تُقْبَلُ صَلَاةٌ بِغَيْرِ طَهُور

(അംഗശുദ്ധീകണം കൂടാതെ ഒരു നമസ്കാ രവും സ്വീകരിക്കപ്പെടുകയില്ല).

2 – നമസ്കരിക്കുന്നവൻ എവിടെയായിരു ന്നാലും തന്റെ മുഴുവൻ ശരീരവുമായി

ഖിബ്ലയുടെ, അഥവാ മക്കയിലെ കഅ്ബായുടെ നേരെ തിരിഞ്ഞു നിൽക്കണം. താൻ നിർവ്വഹിക്കാനുദ്ദേശിക്കുന്നത് നിർബന്ധനമസ്കാരമോ ഐഛികനമസ്കാരമോ എന്നത് മനസ്സിൽ കരുതണം. നിയ്യത്ത്(കരുതുന്നത്) നാവുകൊണ്ട് ഉച്ചരിക്കരുത്. കാരണം നാവുകൊണ്ട് അത് ഉച്ചരിക്കുന്നത് മതപരമായി നിശ്ചയിക്കപ്പെടാത്ത കാര്യമാണ്. മത്രവുമല്ല, നബി(സ)യോ അദ്ദേഹത്തിന്റെ അനുചരന്മാരോ(റ) നിയ്യത്ത് ഉച്ചരിച്ചിരുന്നില്ലാ എന്നതിനാൽ അത് അനാചാരവു(ബിദ്അത്തു)മാണ്. ഇമാമായോ ഒറ്റക്കായോ നമസ്കരിക്കുകയാണങ്കിൽ മറയുണ്ടാകേണ്ടതാണ്. (നമസ്കരിക്കുന്നവന്റെ മുമ്പിലൂടെ നടക്കാതിരിക്കുന്നതിന്ന് എന്തെങ്കിലും ഒരു വസ്തു നാട്ടിവെക്കണം - വിവ:)

പണ്ഡിതന്മാരുടെ ഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിട്ടുള്ളതും പരക്കെ അറിയപ്പെട്ടിട്ടുള്ളതുമായ ഏതാനും പ്രശ്നങ്ങളിലൊഴികെ ഖിബ്ലയെ അഭിമുഖീകരിക്കണമെന്നത് നമസ്കാരത്തിന്റെ നിബന്ധനയാണ്.

3 - 'അല്ലാഹു അക്ബർ'എന്ന് പറഞ്ഞുകൊണ്ട് തക്ബീറത്തുൽ ഇഹ്റാമിൽ പ്രവേശിക്കുകയും തന്റെ സുജൂദിന്റെ സ്ഥാനത്തേക്ക് നോക്കുകയും ചെയ്യുക.

4 – ഈ തക്ബീറിന്റെ അവസരത്തിൽ തന്റെ ഇരു കൈകളും ചുമലുകൾക്ക് നേരെയോ ചെവികൾക്കു നേരെയോ ഉയർത്തുക.

5 – ഇരു കൈകളും, വലത്തേത് ഇടത്തേ കൈപ്പത്തിയുടെയും, മണികൺഠത്തിന്റെയും, കണങ്കയ്യിന്റെയും മുകളിലാകുന്ന വിധം നെഞ്ചിന്മേൽ വെക്കുക. കാരണം, നബി(സ്വ) യിൽ നിന്നും ഇതാണ് സ്ഥിരപ്പെട്ടിട്ടുള്ളത്.

6 – പ്രാരംഭപ്രാർത്ഥന ചൊല്ലുന്നത് സുന്നത്താണ്. അതിന്റെ രൂപം:

أَللّٰهُمَّ بَاعِدْ بَيْنِي وَبَيْنَ خَطَايَايَ كَمَا بَاعَدْتَ بَيْنَ الْمَشْرِقِ وَالْمَغْرِبِ، أَللّٰهُمَّ نَقِّنِي مِنْ خَطَايَايَ كَمَا يُنَقَّى الثَّوْبُ الْأَبْيَضُ مِنَ الدَّنَسِ، أَللّٰهُمَّ أَغْسِلْنِي مِنْ خَطَايَايَ بِالْمَاءِ وَالثَّلْجِ وَالْبَرْدِ.

(അല്ലാഹുവേ, ഉദയാസ്തമയ സ്ഥാനങ്ങൾക്കിടയിൽ നീ അകലം നിശ്ചയിച്ചതുപോലെ എനിക്കും എന്റെ പാപത്തിനുമിടയിൽ നീ അകലമുണ്ടാക്കേണമേ. അല്ലാഹുവേ, മാലിന്യങ്ങളിൽ നിന്നും വെളുത്ത വസ്ത്രം ശുദ്ധീകരിക്കുന്നതുപോലെ എന്റെ പാപങ്ങളിൽനിന്നും എന്നെ ശുദ്ധീകരിക്കണമേ, അല്ലാഹുവേ,

വെളളം കൊണ്ടും, മഞ്ഞു കൊണ്ടും, ഹിമം കൊണ്ടും എന്റെ പാപങ്ങൾ നീ കഴുകിക്കളയേണമേ.)

ഇനി അതിനു പകരമായി വേണമെങ്കിൽ ഇങ്ങനെയും പ്രാർത്ഥിക്കാം:-

سُبْحَانَكَ أَللَّهُمَّ وَبِحَمْدِكَ وَتَبَارَكَ اسْمُكَ وَتَعَالَى جَدُّكَ وَلَا إِلَهَ غَيْرُكَ

(അല്ലാഹുവേ, നിന്നെ സ്തുതിക്കുന്നു. നീ മഹാ പരിശുദ്ധൻ. നിന്റെ നാമം അനുഗ്രഹ പൂർണ്ണവും നിന്റെ മഹത്വം ഉന്നതവുമാണ്. നീയല്ലാതെ ആരാധ്യനേയില്ല.)

ഇതു രണ്ടുമല്ലാത്ത പ്രവാചകനിൽനിന്നും സ്ഥിരപ്പെട്ട പ്രാരംഭപ്രാർത്ഥനകളേതായാലും അതു മതിയാകുന്നതാണ്. എന്നാൽ ഒരു തവണ ഏതെങ്കിലുമൊന്നും മറ്റൊരു തവണ മറ്റൊന്നും എന്ന രീതിയിൽ നിർവ്വഹിക്കുന്നതാണ് ഏറ്റവും ശ്രേഷ്ടമായത്. സുന്നത്ത് പിമ്പറ്റുന്നതിന്റെ ഏറ്റവും പൂർണ്ണമായ രൂപവും അങ്ങനെയാണ്.

പിന്നീട് അഊദും ബിസ്മിയും ചൊല്ലുകയും ഫാതിഹാസൂറത്ത് പാരായണവും ചെയ്യുക. പ്രവാചകൻ(സ്വ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്:

لَا صَلَاةَ لِمَنْ لَمْ يَقْرَأْ بِفَاتِحَةِ الْكِتَاب

(ഫാതിഹാസൂറത്ത് ഓതാത്തവന്ന് നമസ്കാരമില്ല.)

അതിനു ശേഷം ഉറക്കെ ഓതുന്ന നമസ്കാരമാണെങ്കിൽ ഉറക്കെയും പതുക്കെ ഓതുന്ന നമസ്കാരമാണെങ്കിൽ പതുക്കെയും (آمِينْ) എന്നു പറയുക. പിന്നീട് ഖുർആനിൽനിന്നും ലഘുവായതെന്തെങ്കിലും പാരായണം ചെയ്യുക. ളുഹ്ർ, അസ്വർ, ഇശാ എന്നീ നമസ്കാരങ്ങളിലാണെങ്കിൽ ഫാതിഹക്കു ശേഷം 'ഔസാതുൽ മുഫസ്സിലി'ൽ(നീണ്ടതും ചെറുതുമല്ലാത്ത ഇടത്തരം സൂറകളിൽ) നിന്നും ഫജ്റിലാണെങ്കിൽ 'ത്വിവാലി'ൽ(നീണ്ട സൂറകളിൽ) നിന്നും മഗ്രിബിലാണെങ്കിൽ ചിലപ്പോൾ 'ത്വിവാലി'ൽ നിന്നും മറ്റുചിലപ്പോൾ ഖിസ്വാറിൽ(ഇടത്തരംസൂറകളിൽ) നിന്നും ഓതുന്നതാണ് ഏറ്റവും ശ്രേഷ്ടകരമായത്. ഈ വിഷയത്തിൽ വന്നിട്ടുള്ള ഹദീസുകളും ഇത് സൂചിപ്പിക്കുന്നുണ്ട്.

7 – പിന്നീട് തക്ബീർ ചൊല്ലിയും, ഇരുകൈകളും ചുമലിനു നേരെയോ ചെവികൾക്കു നേരെയോ ഉയർത്തിയും റുകൂഅ് ചെയ്യുക, തല മുതുകിനു നേരെയാക്കിയും, കൈകൾ രണ്ടും വിരലുകൾ വിടർത്തിയ നിലയിൽ രണ്ടു

കാൽമുട്ടുകളിലുമായി വെക്കുകയും, ഈ റുകൂഇൽ അൽപനേരം അടങ്ങിക്കഴിയുകയും,

سُبْحَانَ رَبِّيَ الْعَظِيمْ

(മഹാനായ എന്റെ രക്ഷിതാവിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു.)എന്ന് പറയുകയും ചെയ്യുക. ഇതു മൂന്നു പ്രാവശ്യമോ അതിലധികമോ ആവർത്തിക്കുന്നത് നല്ലതാണ്. അതോടൊപ്പം തന്നെ

سُبْحَانَكَ اللَّهُمَّ وَبِحَمْدِكَ، اللَّهُمَّ اغْفِرْ لِي .

(അല്ലാഹുവേ, നീ എത്ര പരിശുദ്ധൻ, നിന്നെ സ്തുതിക്കുന്നു. അല്ലാഹുവേ, എനിക്കു മാപ്പു നൽകേണമേ.) എന്നുകൂടി പറയുന്നതും സുന്നത്താണ്.

8 – ഇരു കൈകളും ചുമലിനുനേരെയോ ചെവിക്കു നേരെയോ ഉയർത്തിക്കൊണ്ട് റുകൂഇൽ നിന്നും ഉയരുക. ഇമാമായോ ഒറ്റക്കോ നമസ്കരിക്കുന്നവനാണെങ്കിൽ

(سَمِعَ اللهُ لِمَنْ حَمِدَهُ)എന്ന് പറയുകയും ചെയ്യണം. (അല്ലാഹുവിനെ സ്തുതിച്ചവരുടെ പ്രാർത്ഥന അവൻ കേൾക്കട്ടെ). ഈ നിറുത്തത്തിൽ ഇങ്ങനെ പറയണം:

رَبَّنَا وَلَكَ الْحَمْدُ حَمْداً كَثِيراً طَيِّباً مُبَارَكاً فِيهِ مِلْء السَّمَوَاتِ وَمِلْءَ الْأَرْضِ وَمِلْءَ مَا بَيْنَهُمَا وَمِلْءَ مَا شِئْتَ مِنْ شَيْءٍ بَعْدُ .

(ഞങ്ങളുടെ നാഥാ, നിനക്കാണ് സർവ്വ സ്തുതിയും, ആകാശങ്ങളും ഭൂമിയും അവക്കിടയിലുളളതും അതിനും പുറമെ നീ ഇഛിക്കുന്നതെല്ലാം നിറയെ, അനുഗ്രഹീതവും വിശിഷ്ടവുമായ ധാരാളം സ്തുതികൾ.) എന്നാൽ മഅ്മൂമായി നമസ്ക്കരിക്കുന്നയാൾ റുകൂഇൽനിന്നും ഉയരുമ്പോൾ رَبَّنَا وَلَكَ الْحَمْدُ - മുതൽ അവസാനം വരെ മുകളിൽ സൂചിപ്പിച്ച പ്രാർത്ഥന മാത്രം ചൊല്ലിയാൽ മതി. ഇനി ഇവരെല്ലാവരും അതായത്, ഇമാമും മഅ്മൂമും ഒറ്റക്ക് നമസ്ക്കരിക്കുന്നയാളും മുകളിൽ പറഞ്ഞ പ്രാർത്ഥനയോടൊപ്പം താഴെ വരുന്ന പ്രാർത്ഥനകൂടി അധികരിപ്പിക്കുകയാണെങ്കിൽ അത് നല്ലതാണ്:

أَهْلَ الثَّنَاءِ وَالْمَجْدِ ، أَحَقُّ مَا قَالَ الْعَبْدُ وَكُلُّنَا لَكَ عَبْدٌ. اَللَّهُمَّ لاَ مَانِعَ لِمَا أَعْطَيْتَ وَلاَ مُعْطِيَ لِمَا مَنَعْتَ وَلاَ يَنْفَعُ ذَا الْجَدِّ مِنْكَ الْجَدُّ.

(മഹത്വത്തിന്നും അഭിനന്ദനത്തിന്നും അർഹനായവനേ, ഈ ദാസൻ പറയുന്നതിന്ന്

ഏറ്റവും അവകാശപ്പെട്ടവനാണ് നീ - ഞങ്ങളെല്ലാം നിന്റെ ദാസന്മാരാണല്ലോ - അല്ലാഹുവേ നീ നൽകിയത് തടയുന്നവനില്ല. നീ തടഞ്ഞത് നൽകുന്നവനുമില്ല. ഐശ്വര്യമുള്ളവന്ന് തന്റെ ഐശ്വര്യം കൊണ്ട് നിന്റെയടുത്ത് പ്രയോജനമുണ്ടാവുകയുമില്ല.)
ഇത് നബി(സ്വ)യിൽ നിന്നു സ്ഥിരപ്പെട്ടിട്ടുളളതാണ്. ഈ അവസരത്തിൽ റുകൂഇനു മുമ്പ് നിറുത്തത്തിൽ ചെയ്തിരുന്നതുപോലെ കൈകൾ രണ്ടും നെഞ്ചിന്മേൽ വെക്കുന്നതും സുന്നത്താണ്. കാരണം, വാഇലുബ്നു ഹുജ്റും സഹലുബ്നു സഅദും(റ)നബി(സ്വ)യിൽ നിന്നും ഉദ്ധരിക്കുന്ന സ്വീകാര്യമായ ഹദീസുകൾ അത് സൂചിപ്പിക്കുന്നുണ്ട്.

9 - തക്ബീർ ചൊല്ലിയും, സൗകര്യപ്പെടുമെങ്കിൽ രണ്ടു കൈകൾക്കും മുമ്പേ കാൽമുട്ടുകൾ നിലത്തുവെച്ചും സുജൂദ് ചെയ്യുക. അതിനു പ്രയാസമാണെങ്കിൽ കാൽമുട്ടുകൾക്കുമുമ്പേ കൈകൾ വെക്കാവുന്നതാണ്. കൈകാലുകളുടെ വിരലുകൾ ഖിബ്ലയുടെ നേർക്കാക്കിയും രണ്ടു കയ്യിന്റെയും വിരലുകൾ ചേർത്തും നീട്ടിയുമാണ് വെക്കേണ്ടത്. ഏഴ് അവയവങ്ങൾകൊണ്ടാണ് സുജൂദ് ചെയ്യേണ്ടത്: നെറ്റി (മൂക്ക് നിലത്തുതട്ടുന്നവി

ധം), രണ്ടു കൈകൾ,രണ്ടു കാൽമുട്ടുകൾ, രണ്ടു കാലുകളുടെയും പളളഭാഗങ്ങൾ എന്നിവയാണത്.

അപ്പോൾ പറയേണ്ടത്:

سبحان ربي الأعلى

(ഉന്നതനായ എന്റെ രക്ഷിതാവിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു..)

മൂന്നോ, അതിലധികമോ ഇത് ആവർത്തിക്കുന്നത് സുന്നത്താണ്. അതോടൊപ്പം ഇങ്ങനെ പറയുന്നതും സുന്നത്താണ്:-

سبحانك اللّهُمَّ ربنا وبحمدك اللّهُمَّ اغفر لي .

(ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവേ, നീ മഹാപരിശുദ്ധനാണ്. നിന്നെ സ്തുതിക്കുന്നു. അല്ലാഹുവേ, എനിക്ക് പൊറുത്തുതരേണമേ.) മന്റു പ്രാർത്ഥനകൾ അധികരിപ്പിക്കുകയും ചെയ്യുക. നബി(സ)ഇങ്ങനെ പറഞ്ഞിട്ടുണ്ട്:- ''റുകൂഇൽ നിങ്ങൾ അല്ലാഹുവിനെ മഹത്വപ്പെടുത്തിക്കൊണ്ടിരിക്കുക. സുജൂദിലാണെങ്കിൽ പ്രാർത്ഥിക്കുവാൻ പരമാവധി യത്നിക്കുക. കാരണം അതു നിങ്ങൾക്ക് ഉത്തരം ലഭിക്കുവാൻ ഏന്റവും യോജിച്ച സന്ദർഭമാണ്'') അതി

നാൽ ഐഹികവും പാരത്രികവുമായ എല്ലാ നന്മകളും റബ്ബിനോട് ചോദിക്കുക. അതിന് നമസ്കാരം ഫറളായതായാലും സുന്നത്തായതായിരുന്നാലും പ്രശ്നമില്ല. സുജൂദിൽ തന്റെ രണ്ടു തോൾകൈകളും പാർശ്വങ്ങളിൽനിന്നും അകന്നിവെക്കുകയും കൈമുട്ടുകൾ രണ്ടും നിലത്തുനിന്നു ഉയർത്തുകയും ചെയ്യുക. നബി(സ)പറയുന്നു: ''നിങ്ങൾ സുജൂദിൽ നേരെ വെക്കുവിൻ. നായ പരത്തിവെക്കുന്നതു പോലെ നിങ്ങളിലൊരാളും തന്റെ കൈമുട്ടുകൾ പരത്തി വെക്കരുത്''.

10 – തക്ബീർ ചൊല്ലി തല ഉയർത്തുകയും, ഇടതുകാൽ വിരിച്ചുകൊണ്ട് അതിന്മേൽ ഇരിക്കുകയും, വലതുകാൽ നാട്ടി വെക്കുകയും, ഇരുകൈകളും രണ്ടു തുടകളിലും കാൽമുട്ടുകളിലുമായി വെക്കുകയും, ഈ ഇരുത്തത്തിൽ അൽപം അടങ്ങിക്കഴിയുകയും ഇങ്ങനെ പ്രാർത്ഥിക്കുകയും ചെയ്യുക:–

رب اغفر لي وارحمني واهدني وارزقني وعافني واجبرني .

(രക്ഷിതാവേ, എന്റെ പാപങ്ങൾ പൊറുക്കുകയും, എന്നോട് കരുണകാണിക്കുകയും, എന്നെ സന്മാർഗത്തിലേക്ക്നയിക്കുകയും,

എനിക്ക് ആഹാരം നൽകുകയും, എനിക്ക് സുഖം തരികയും, എന്റെ പ്രശ്നങ്ങൾ പരിഹരിച്ചുതരുകയും ചെയ്യേണമേ.)

11 – തക്ബീർ ചൊല്ലിക്കൊണ്ട് രണ്ടാമത്തെ സുജൂദും ചെയ്യുക. ഒന്നാമത്തേതിൽ ചെയ്തത് പോലെതന്നെ അതിലും ചെയ്യുക.

12 – തക്ബീർ ചൊല്ലിക്കൊണ്ട് തല ഉയർത്തി രണ്ടു സുജൂദുകൾക്കിടയിലുള്ള ഇരുത്തത്തെ പോലെ ലഘുവായി ഒന്ന് ഇരിക്കുകയും ചെയ്യുക. ഈ ഇരുത്തത്തിന് 'ഇസ്തിറാഹ' യുടെ ഇരുത്തം എന്നാണ് പേര്. ഇത് ഉപേക്ഷിക്കുകയാണെങ്കിലും കുഴപ്പമൊന്നുമില്ല. ഇതിൽ എന്തെങ്കിലും ദിക്റോ പ്രാർത്ഥനയോ ഇല്ല. പിന്നീട് സൗകര്യപ്പെടുമെങ്കിൽ തന്റെ ഇരു കാൽമുട്ടുകളിലും ഊന്നിക്കൊണ്ട് രണ്ടാമത്തെ റക്അത്തിലേക്ക് എഴുനേറ്റ്നിൽക്കുക, അതിനു പ്രയാസമാണെങ്കിൽ നിലത്തുതന്നെ ഊന്നിയായിരുന്നാലും മതി. അനന്തരം ഫാതിഹ ഓതുകയും ഖുർആനിൽനിന്നും തനിക്ക് സൗകര്യപ്പെടുന്ന വല്ലതും ഓതുകയും ചെയ്യുക.

13 – ഫജ്ർ, ജുമുഅ, രണ്ട്പെരുന്നാൾ എന്നീ നമസ്കാരങ്ങൾ പോലെ രണ്ട് റക്അത്തുകൾ

വീതമുളള നമസ്കാരമാണെങ്കിൽ രണ്ടാമത്തെ സുജൂദിൽനിന്നും ഉയർന്ന ശേഷം വലതുകാൽ നാട്ടിവെച്ചും ഇടതുകാൽ വിരിച്ചുവെച്ചും ഇരിക്കുക, വലത്തേകൈ വലതുതുടയിൽ വെക്കുകയും, അതിന്റെ ചൂണ്ടുവിരൽ ഒഴികെ എല്ലാ വിരലുകളും മടക്കിപ്പിടിക്കുകയും ചെയ്യണം. ചൂണ്ടുവിരലുകൊണ്ട് ഏകത്വത്തിലേക്ക് ചൂണ്ടിക്കൊണ്ടിരിക്കുകയും വേണം. ഇനി തന്റെ വലതുകയ്യിലെ ചെറുവിരലും അതിനടുത്ത വിരലും ചുരുട്ടിപ്പിടിക്കുകയും, നടുവിരലും പെരുവിരലും ചേർത്ത് ഒരു വൃത്താകൃതിയുണ്ടാക്കുകയും, ചൂണ്ടുവിരൽ ചൂണ്ടിവെക്കുകയുമാണെങ്കിൽ അതും നല്ലതു തന്നെ. ഈ രണ്ടു രീതിയും നബി(സ)യിൽനിന്നും സ്ഥിരപ്പെട്ടിട്ടുളളതാണ്. എന്നാൽ ഇവയിൽ ഒന്ന് ഒരു പ്രാവശ്യവും മറ്റേത് മറ്റൊരു പ്രാവശ്യവും പ്രാവർത്തികമാക്കുന്നരീതിയാണ് ഏറ്റവും ശ്രേഷ്ടകരം. തന്റെ ഇടതുകൈ ഇടതുതുടയുടേയും കാൽമുട്ടിന്റേയും മീതെ വെക്കുകയും ചെയ്യുക. പിന്നീട് ഈ ഇരുത്തത്തിൽ 'തശഹ്ഹുദ്'ചൊല്ലുക.അതിന്റെ രൂപം:

اَلتَّحِيَّاتُ لِلهِّ ، وَالصَّلَوَاتُ ، وَالطَّيِّبَـاتُ ، السَّـلاَمُ عَلَيْـكَ أَيُّهَـا النَّـبِيُّ وَرَحْمَـةُ اللهِ وَبَرَكَاتُـهُ ، اَلسَّـلاَمُ عَلَيْنَـا وعَلَى عِبَـادِ اللهِ

الصَّـالِحِينَ. أَشْـهَدُ أَن لاَ إِلَهَ إِلاَّ اللهُ وَأَشْـهَدُ أَنَّ مُحَمَّـداً عَبْـدُهُ وَرَسُولُهُ

(എല്ലാ അഭിവാദ്യങ്ങളും അല്ലാഹുവിന്ന്. എല്ലാ പ്രാർത്ഥനകളും സൽകർമങ്ങളും അവനുതന്നെ. നബിയേ, സമാധാനവും ദിവ്യകാരുണ്യവും ദൈവികാനുഗ്രഹങ്ങളും അങ്ങയ്ക്ക് ലഭിക്കുമാറാകട്ടെ. നമുക്കും നല്ലവരായ എല്ലാ ദൈവദാസന്മാർക്കും സമാധാനമുണ്ടായിരിക്കട്ടെ. അല്ലാഹു അല്ലാതെ യാതൊരു ആരാധ്യനുമില്ലെന്നും, മുഹമ്മദ്(സ) അവന്റെ ദാസനും ദൂതനുമാണെന്നും ഞാൻ സാക്ഷ്യപ്പെടുത്തുന്നു.)

പിന്നീട് ഇങ്ങനെ പറയുക:

اَللهُمَّ صَلِّ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ كَمَـا صَـلَّيْتَ عَلَى إِبْـرَاهِيمَ وَعَلَى آلِ إِبْرَاهِيمَ إِنَّكَ حَمِيدٌ مَجِيدٌ ، اَللهُمَّ بَـارِكْ عَلَى مُحَمَّـدٍ وَعَلَى آلِ مُحَمّدٍ كَمَا بَارَكْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ إِنَّـكَ حَمِيـدٌ مَجِيدٌ

(അല്ലാഹുവേ, മുഹമ്മദ്നബിയോടും അവിടുത്തെ കുടുംബാംഗങ്ങളോടും നീ കരുണ കാണിക്കേണമേ, ഇബ്റാഹീം നബി(അ)

യോടും കുടുംബാംഗങ്ങളോടും നീ കരുണ കാണിച്ചതുപോലെ. മുഹമ്മദ്നബി(സ)യേയും കുടുംബാംഗങ്ങളേയും നീ അനുഗ്രഹിക്കേണ മേ, ഇബ്റാഹീം നബി(അ)യേയും കുടുംബാം ഗങ്ങളേയും നീ അനുഗ്രഹിച്ചതുപോലെ. നീ സ്തുത്യർഹനും മഹാനുമത്രെ.)

അനന്തരം നാലു കാര്യങ്ങളിൽ നിന്ന് അല്ലാഹു വിൽ അഭയം തേടിക്കൊണ്ട് ഇങ്ങനെ പറയുക:

اللَّهُمَّ إني أعوذ بك من عذاب جهنم ومـن عـذاب القـبر

ومن فتنة المحيا والممات ومن فتنة المسيح الدجال

(അല്ലാഹുവേ, നരകശിക്ഷയിൽനിന്നും, ഖബ്റിലെ ശിക്ഷയിൽനിന്നും, ജീവിതത്തി ലേയും മരണത്തിലേയും കുഴപ്പങ്ങളിൽനിന്നും, മസീഹുദ്ദജ്ജാലിന്റെ കുഴപ്പങ്ങളിൽനിന്നും നിന്നിൽ ഞാൻ അഭയം തേടുന്നു).

പിന്നീട് ഐഹീകവും പാരത്രികവുമായ നന്മക്കായി താൻ ഉദ്ദേശിക്കുന്നതെന്തും പ്രാർത്ഥിക്കാം. മാതാപിതാക്കൾക്കു വേണ്ടിയോ, ഇതരമുസ്ലിംകൾക്കുവേണ്ടിയോ പ്രാർത്ഥിക്കുന്നതിനും തകരാറൊന്നുമില്ല. നമ

സ്കാരം സുന്നത്തോ ഫറളോ എന്ന വ്യത്യാസവും അതിലില്ല. കാരണം, നബി(സ) ഇബ്നു മസ്ഊദി(റ) വിന്ന് 'തശഹ്ഹുദ്' പഠിപ്പിച്ചുകൊടുക്കുമ്പോൾ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: പിന്നെ പ്രാർത്ഥനകളിൽ നിന്ന് തനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടത് തിരഞ്ഞെടുത്ത് പ്രാർത്ഥിക്കുക. ഹദീസിന്റെ മറ്റൊരു വാചകത്തിലുളളത് 'പിന്നീട് അയാൾക്കിഷ്ട മുളള കാര്യങ്ങൾ ചോദിക്കാൻ അയാൾ തിരഞ്ഞെടുക്കട്ടെ' എന്നാണ്. ഈ നിർദ്ദേശം ഐഹികവും പാരത്രികവുമായി ഒരു ദാസന്ന് ഉപകരിക്കുന്ന സർവ്വതും ഉൾകൊളളുന്നുണ്ട്. അതിനു ശേഷം,

السلام عليكم ورحمة الله

എന്ന് വലതു ഭാഗത്തേക്കും,

السلام عليكم ورحمة الله

എന്ന് ഇടതുഭാഗത്തേക്കും സലാം വീട്ടുക.

14 – ഇനി നമസ്കാരം, മഗ്രിബ് പോലെ മൂന്ന് റക്അത്തുളളതോ അല്ലെങ്കിൽ ളുഹ്ർ, അസ്വർ, ഇശാ എന്നീ നമസ്കാരങ്ങളെ പോലെ നാല് റക്അത്തുള്ളതോ ആണെങ്കിൽ ഉപരിസൂചിത തശഹ്ഹുദ് ഓതുന്നതോടൊപ്പം പ്രവാചകന്റെ പേരിൽ സ്വലാത് ചൊല്ലുകയും പിന്നീട്

തന്റെ രണ്ട് കാൽമുട്ടിലൂന്നിക്കൊണ്ട്എഴുന്നേ റ്റുനിൽക്കുകയും വേണം. ഈ സന്ദർഭത്തിൽ തന്റെ ഇരു കൈകളും ചുമലുകളുടേയോ ചെവികളുടേയോ നേരെ ഉയർത്തുകയും 'അല്ലാഹുഅക്ബർ' എന്ന് പറയുകയും ചെയ്യുക. പിന്നീട് നേരത്തെ വിവരിച്ചിരുന്ന പോലെ ഇരു കൈകളും നെഞ്ചിന്മേൽതന്നെ വെക്കുകയും ഫാതിഹാസൂറത്ത് മാത്രം ഓതു കയും ചെയ്യുക. എന്നാൽ ളുഹ്ർ നമസ്കാരമാ ണെങ്കിൽ മൂന്നാമത്തെ റക്അത്തിലും നാലാ മത്തെ റക്അത്തിലും ചിലപ്പോഴെങ്കിലും ഫാതി ഹക്കു പുറമെ എന്തെങ്കിലും അധികരിപ്പിക്കുന്ന തിനും വിരോധമില്ല. അബൂസഊദ്(റ) വിൽ നിന്നും ഉദ്ധരിക്കുന്ന ഹദീസിൽ അത് സൂചിപ്പി ക്കുന്നുണ്ട്. എന്നിട്ട്, മഗ്രിബ് നമസ്കാരത്തിലെ മൂന്നാമത്തെ റക്അത്തിനു ശേഷവും, ളുഹ്ർ, അസ്വർ, ഇശാ എന്നീ നമസ്കാരങ്ങളിൽ നാലാ മത്തെ റക്അത്തിനു ശേഷവും,നേരത്തെ രണ്ട് റക്അത്തുള്ള നമസ്കാരത്തിൽ വിവരിച്ചിരുന്ന തുപോലെ 'തശഹ്ഹുദ്' ചൊല്ലുകയും, അന ന്തരം വലതുഭാഗത്തേക്കും ഇടതുഭാഗത്തേക്കും സലാം വീട്ടുകയും ചെയ്യുക.

പിന്നീട് أَسْتَغْفِرُ الله (അല്ലാഹുവിനോട് ഞാൻ മാപ്പ് ചോദിക്കുന്നു). എന്ന് മൂന്നു പ്രാവശ്യം പറയുകയും,

أَللهَّمَّ أَنْتَ السّلَامُ وَمِنْكَ السلَام تَبَارَكْتَ يا ذا الجلال والإكرام

(അല്ലാഹുവേ, നീ സമാധാനമാണ്. നിന്നിൽനിന്നും മാത്രമേ സമാധാനമുണ്ടാകൂ. മഹത്വവും ഔദാര്യവുമുളളവനേ, നീ അനുഗ്രഹസമ്പൂർണ്ണനാണ്). എന്നും പറയുക. ഇമാമാണെങ്കിൽ ജനങ്ങളിലേക്ക് തിരിഞ്ഞിരിക്കുന്നതിന്നു മുമ്പായാണ് ഇത് പറയേണ്ടത്. തുടർന്നുകൊണ്ട് ഇങ്ങനെ പ്രാർത്ഥിക്കുക:

لا اله الا الله وحده لا شريك له، له الملك وله الحمد وهو على كل شيئ قدير. اللّٰهُمَّ لامانع لما أعطيت ولا معطي لما منعت ولا ينفع ذا الجد منك الجد ، لا حول ولا قوة الا بالله، لا اله الا الله ولا نعبد الا اياه، له النعمة وله الفضل وله الثناء الحسن ، لا اله الا الله مخلصين له الدين ولو كره الكافرون (رواه مسلم).

(അല്ലാഹു അല്ലാതെ യാതൊരാരാധ്യനുമില്ല. അവൻ ഏകനാണ്. അവന് പങ്കുകാരില്ല. അവന്നാണ് ഭരണാധികാരം. അവന്നാണ് സർവ്വസ്തുതിയും. അവൻ എന്തിനും കഴിവുള്ളവനാണ്. അല്ലാഹുവേ, നീ നൽകിയത് തടയുന്നവനില്ല. നീ തടഞ്ഞത് നൽകുന്നവനുമില്ല. ഐശ്വര്യമുള്ളവന്ന് തന്റെ ഐശ്വര്യം കൊണ്ട് നിന്റെയടുത്ത് പ്രയോജനമുണ്ടാവുകയുമില്ല. അല്ലാഹുവിനെക്കൊണ്ടല്ലാതെ യാതൊരു ശക്തിയും കഴിവുമില്ല. അല്ലാഹു അല്ലാതെ യാതൊരാരാധ്യനുമില്ല. അവനെ മാത്രമല്ലാതെ ഞങ്ങൾ ആരാധിക്കുകയുമില്ല. ഉന്നതമായ കീർത്തനവും മഹത്വവും അനുഗ്രഹവും അവന്നാകുന്നു. അല്ലാഹു അല്ലാതെ യാതൊരാരാധ്യനുമില്ല. കീഴ്വണക്കം അവന്നുമാത്രമാണ്. അവിശ്വാസികൾക്ക് അത് അനിഷ്ടമാണെങ്കിലും ശരി).

അനന്തരം, ( سبحان الله ) എന്ന് മുപ്പത്തിമൂന്ന് പ്രാവശ്യവും, ( الحمد لله ) എന്ന് മുപ്പത്തിമൂന്ന് പ്രാവശ്യവും . ( الله أكبر ) എന്ന് മുപ്പത്തിമൂന്ന് പ്രാവശ്യവും ചൊല്ലുകയും നൂറു തികക്കാനായി

لا اله إلا الله وحده لا شريك له، له الملك وله الحمد وهو على كل شيئ قدير.

എന്നും ചൊല്ലുക.

എല്ലാ നമസ്കാരങ്ങൾക്കും ശേഷം 'ആയത്തുൽകുർസി'യും, സൂറതുൽ ഇഖ്ലാസ്വും (قل هو الله أحد), ഫലഖും (قل أعوذ برب الفلق), നാസും (قل أعوذ برب الناس) ചൊല്ലുക. ഫജ്ർ നമസ്കാരത്തിനും മഗ്രിബിനും ശേഷമാണെങ്കിൽ ഈ മൂന്ന് സൂറത്തുകളും മൂന്ന് പ്രാവശ്യം വീതം ആവർത്തിക്കുന്നത് സുന്നത്താണ്. നബി (സ) യുടെ ഹദീസുകളിൽ ഇത് വന്നിട്ടുണ്ട്. മുകളിൽ പറഞ്ഞിട്ടുള്ള എല്ലാ ദിക്റുകളും സുന്നത്തു മാത്രമാണ് നിർബന്ധമായതല്ല.

മുസ്ലിമായ ഓരോ സ്ത്രീയും പുരുഷനും, ളുഹ്ർ നമസ്കാരത്തിന് മുമ്പ് നാല് റക്അത്തും, ശേഷം രണ്ടും, മഗ്രിബ് നമസ്കാരത്തിനു ശേഷം രണ്ടും, ഇശാനമസ്കാരത്തിന് ശേഷം രണ്ടും, ഫജ്ർനമസ്കാരത്തിനു മുമ്പ് രണ്ടും മൊത്തം പന്ത്രണ്ട് റക്അത്തുകൾ നമസ്കരിക്കുന്നത് സുന്നത്താണ്. ഇവക്ക് 'റവാതിബ്(പതിവ് സുന്നത്തുകൾ)' എന്നാണ് പേര്,

നബി(സ്വ) നാട്ടിൽ സ്ഥിരതാമസം ചെയ്തിരുന്നപ്പോഴെല്ലാം ഇവയെ കാത്തുസൂക്ഷിച്ചിരുന്നു. എന്നാൽ യാത്രയിലാകുമ്പോൾ ഫജ്റിന്റെ സുന്നത്തും വിത്റും ഒഴികെയുള്ളതെല്ലാം ഉപേക്ഷിക്കാറാണ് പതിവ്. ഇത് രണ്ടും യാത്രയിലാണെങ്കിലും നാട്ടിലാണെങ്കിലും നബി(സ്വ) നിലനിറുത്തിയിരുന്നു.. ഈ 'റവാതിബ്' നമസ്കാരങ്ങളും വിത്റും തന്റെ വീട്ടിൽ വെച്ച് നമസ്കരിക്കുന്നതാണ് ഏറ്റവും ഉത്തമം. ഇനി പള്ളിയിൽവെച്ചാണ് അത് നമസ്കരിക്കുന്നതെങ്കിലും കുഴപ്പമൊന്നുമില്ല. നബി(സ്വ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്: (ഒരു മനുഷ്യന്റെ ഏറ്റവും ഉത്തമമായ നമസ്കാരം വീട്ടിൽ വെച്ച് നമസ്കരിക്കുന്നതാണ്, നിർബന്ധ നമസ്കാരങ്ങളൊഴികെ).

ഈ നമസ്കാരങ്ങളെല്ലാം ജീവിതത്തിൽ പാലിക്കുന്നത് സ്വർഗപ്രവേശനം സിദ്ധിക്കുന്നതിന് കാരണമായതാണ്.

നബി(സ്വ) പറയുന്നു:

مَنْ صَلَّى اثْنَتَيْ عَشْرَةَ رَكْعَةً فِي يَوْمِهِ وَلَيْلَتِهِ تَطَوُّعاً بَنَى الله لَهُ بَيْتاً فِي الْجَنَّة (رواه مسلم)

(ഒരാൾ തന്റെ രാവിലും പകലിലും പന്ത്രണ്ട് റക്അത്തു ഐച്ഛികമായി നമസ്കരിച്ചാൽ അല്ലാഹു സ്വർഗത്തിൽ അയാൾക്ക് ഒരു ഭവനം നിർമിച്ചുകൊടുക്കുന്നതാണ്) മുസ്‌ലിം.

അസ്വർ നമസ്കാരത്തിന് മുമ്പ് നാലും, മഗ്‌രിബ് നമസ്കാരത്തിന് മുമ്പ് രണ്ടും, ഇശാ നമസ്കാരത്തിന് മുമ്പ് രണ്ടും നമസ്ക്കരിക്കുന്നതും നല്ലതാണ്. അത് പ്രവാചകനിൽനിന്നും സ്ഥിരപ്പെട്ടിട്ടുമുണ്ട്.

അല്ലാഹു നമ്മെ അനുഗ്രഹിക്കട്ടെ.

وصلى الله وسلم على نبينا محمد وعلى آله وأصحابه

وأتباعه بإحسان إلى يوم الدين .